

# ഓണപ്പാട്ടുകൾ

നാലില്ലം നല്ല നടുമുറ്റത്ത്
ഇന്നലെ ഞാനൊരു മുല്ല നട്ടു
മുല്ലയ്ക്കൊരു തടം തീർത്തു ഞാനും
മുല്ലഞാനെന്നും നനച്ചു തന്നെ
മുല്ലയിലൊക്കെത്തളിർ വിരിഞ്ഞു
എന്തിലറുക്കേണം മുല്ലപ്പൂവ്
കൈയിലറുത്തോളൂ മുല്ലപ്പൂവ്
കൈയിലറുത്താൽ കരിയും പൂവ്
എന്തിലറുക്കേണ്ടു മുല്ലപ്പൂവ്
മുണ്ടിലറുത്തോളൂ മുല്ലപ്പൂവ്
മുണ്ടിലറുത്താൽ മുഷിയും പൂവ്
പൊന്നുംതളിക പൊടി തുടച്ച്
വെള്ളിത്തളിക വെളുക്കെത്തേച്ച്
ഏണാടൻ വാഴേൻെറലയും ചീന്തി
നീട്ടത്തിലായിരം മാലകെട്ടി
വട്ടത്തിലായിരം മാലകെട്ടി
പൊന്നുംതളിക മലർത്തി വച്ച്
പൊന്നുംതളികയിലാക്കി മാല
വെള്ളിത്തളിക കൊണ്ടായം മൂടി
ആർക്കാർക്കു ഞാനിതു കാഴ്ച വെപ്പൂ
തൃക്കാക്കരപ്പനു കാഴ്ച വെപ്പൂ
തൃക്കാക്കരപ്പാ ഞാൻ കൈതൊഴുന്നേൻ



ഒന്നേ ഒന്നേം പോൽ
ഓമനയായിപ്പിറന്നാനുണ്ണി
രണ്ടേ രണ്ടേം പോൽ
രണ്ടില്ലം പുക്കു വളർന്നാനുണ്ണി
മൂന്നേ മൂന്നേം പോൽ
മുലയുണ്ടു പൂതനേക്കൊന്നാനുണ്ണി
നാലേ നാലേം പോൽ
നാരായണനെന്നു പേരുണ്ണിക്ക്
അഞ്ചേ അഞ്ചേം പോൽ
അഞ്ജ്ജനക്കാവുതകർത്താനുണ്ണി
ആറേ ആറേം പോൽ
ആനേടെ കൊമ്പു തകർത്താനുണ്ണി
ഏഴേ ഏഴേം പോൽ
ഏഴുനില മാളിക തകർത്താനുണ്ണി
എട്ടേ എട്ടേം പോൽ
പെട്ടെന്നു കംസനെക്കൊന്നാനുണ്ണി
ഒമ്പതേ ഒമ്പതേം പോൽ
അമ്പോടു ഗോക്കളെ മേച്ചാനുണ്ണി
പത്തേ പത്തേം പോൽ
ഭക്തർക്കു മോക്ഷം കൊടുത്താനുണ്ണി



തൈതാരോ..... തിന്താരോ
തൈതക താരോ..... തിന്താരോ
തൈതാരോ..... തെയ്യകതാരോ
താരി..... തിന്താരോ

(തൈതാരോ)

മാതേവര് തമ്പിരാൻ
നാടു കാണാൻ വരണല്ലി
മാളോരെടെ മുറ്റത്ത്
വന്നിരിക്കണെല്ലി

(തൈതാരോ)

കരിപ്പാലി ചന്തേലോളം
വാണിപത്തിനു പോണം പെണ്ണേ
കറ്ക്കത്ത് നൂറു കൂട്ടം
വാങ്ങാൻ പോണം പെണ്ണേയ്

(തൈതാരോ)

തമ്പിരാൻറകായേല്
കെട്ടിത്തൂക്ക്യേ വല്യകൊലേന്ന്
ഞങ്കളുക്കും കിട്ടൂലോ
നാലു നീളൻ വായയ്ക്കാ

(തൈതാരോ)

പൊന്നാരം തൗതാരിച്ച്
നിക്കല്ലെയെൻറ പെണ്ണാളേ
വേണങ്കിലും നീയും പോരേ
വാണിപം കാണാൻ

(തൈതാരോ)

മുക്കിലിരിക്കണ വട്ടീന്നൊരു
മുന്നാഴ്യരിയെടുത്ത്
വെക്കം വെക്കം കാളിപ്പെണ്ണും
ചോറു വെയ്ക്കണേയ്

(തൈതാരോ)

ഉറിയിലു തൂങ്ങണ വട്ടീന്നൊരു
തേങ്ങാമുറിയെടുത്ത്
ഉപ്പും മൊളകും കൂട്ട്ണ്
നല്ലൊരു ചാറ് വെയ്ക്കണേയ്

(തൈതാരോ)

കിന്നാരം പറക്ണല്ലോ
രണ്ടാളുംകൂടീട്ടങ്ങനെ
മുറ്റത്ത് ലാവിൻെറ വെളിച്ചത്തിര്ന്ന്
ചോറ് തിന്ന്ണേയ്

(തൈതാരോ)

ചൂട്ട് കെട്ട്ണ് വട്ടിയെടുക്ക്ണ്
കൊട്ടയെടുക്ക്ണ്
മുക്കിലിരിക്ക്ണ കുപ്പിയെടുക്ക്ണ്
താരിതിന്താരോ

(തൈതാരോ.....)

ഓല് പോണേയ് വാണ്യേത്ത്ന്
ഓണവാണിപം കാണാൻ പോണേയ്
നാളെ നേരം വെളുക്കട്ടെ
താരിതിന്താരോ....

(തൈതാരോ.....)

ഞങ്ങടെ പെരയ്ക്കലും
വരിണ്ണ്ടേയ് പൊന്നോണം
നാളെ നേരം വെളുക്കട്ടെ
താരിതിന്താരോ....

(തൈതാരോ.....)



നേരത്തേ കന്യകുളിച്ചു വന്നു.... തൈ തൈ
വീരാളിപ്പട്ടു ഞൊറിഞ്ഞുടുത്തു.... തൈ തൈ
താമരപ്പൊയ്കയിൽച്ചെന്നിറങ്ങി.... തൈ തൈ
താമരയില കൊണ്ടു കൊട്ട നെയ്തു.... തൈ തൈ
കൊട്ട നിറയോളം പൂവറുത്തു.... തൈ തൈ
വട്ടത്തിലായിരം മാലകെട്ടി.... തൈ തൈ
ആർക്കാർക്കു ഞാനിതു കാഴ്ച വെപ്പൂ.... തൈ തൈ
തൃക്കാക്കരപ്പനു കാഴ്ച വെയ്പ്പൂ.... തൈ തൈ



മാവേലിത്തമ്പിരാൻ തമ്പിരാനേ
കാവലു നേരിനെൻ തമ്പിരാനേ
മാളോരിലേലാനാം തമ്പിരാനേ
കോളേരി താനായ തമ്പിരാനേ
എല്ലാരും താനായ തമ്പിരാനേ
എല്ലാരേം നോക്കുന്ന തമ്പിരാനേ
മൂലോകം പാലിക്കും മായവനും
മൂവടി നൽകിയ തമ്പിരാനേ
കാവലു നേരിനെൻ തമ്പിരാനേ
മാവേലിത്തമ്പിരാൻ തമ്പിരാനേ



എന്തെല്ലാം പുഷ്പങ്ങള്
ചൂടിവരും മാവേലി
അമ്പ നല്ല തുമ്പപ്പൂവ്
ചൂടി വരും മാവേലി
ചെത്തി നല്ല ചെന്താമര
ചൂടി വരും മാവേലി
മാവേലിയെ ധ്യാനിച്ചൊരു
മണ്ണുരുള വയ്ക്കുന്നേൻ
പന്തു കളി പമ്പരം കളി
ആമ്പിള്ളേർക്കാനന്ദം
തുമ്പിതുള്ളൽ ചെമ്പഴുക്കാ
പെമ്പിള്ളേർക്കാനന്ദം



ഓണം ജഗത്തിങ്കൽ ചിങ്ങമാസം
വേണമലങ്കാരം മാനുഷർക്ക്
ഒച്ചകൊള്ളും വാണികൊട്ടിനന്നായ്
ചേർച്ചയോടങ്ങു വലത്തുകൈയിൽ
ഓലക്കണയും പിടിച്ചു നന്നായ്
ചേർച്ചയോടങ്ങു വലത്തു കൈയിൽ
ഓങ്കാരമായ മുടി തലയിൽ
ഓമനനെറ്റിക്കു പൊൻകുറിയും
മുറ്റുള്ള ചെക്കിപ്പൂ മാല ചാർത്തി
കത്തുള്ള രത്നം തിളങ്ങും പൊലെ
ഒത്തു കൊണ്ടാടുക ചിത്തമോദാൽ
ഓരാണ്ടു കാലം തികയുന്നേരം
ഓരോരോ വീടുകൾ തോറും ചെന്ന്
വേരോടെ പോക്കുക വൻപിണിയം
ആടപ്പുലിത്തോലരയിൽ ചാർത്തി
ആടുന്നപാമ്പുകൾ താനണിഞ്ഞ്
ഒക്കപ്പുറപ്പെടും നാട്ടുദൈവേ
പേർചൊല്ലി നിന്നെ സ്തുതിപ്പു ഞാനും



ഓണംവന്നോണം വന്നീ വിരള്
എങ്ങനെയുണ്ണുമെന്നീ വിരള്
കടംവാങ്ങിയുണ്ണുമെന്നീ വിരള്
എങ്ങനെ വീട്ടുമെന്നീ വിരള്
വേലചെയ്തു വീട്ടുമെന്നീ വിരള്

(പെരുവിരൽ മുതൽ ചെറുവിരൽവരെ വിരലുകാം ഓരോന്നായി കാട്ടിക്കൊണ്ടാണ് ഈ പാട്ട് പാടുന്നത്.)



അത്തം ചിത്തിര ചോതി
അച്ചരൻകെട്ടിയ വേലി
അമ്മപൊളിച്ചിട്ടരി വെച്ചു
അച്ചരൻ ചെന്നു കലമ്പിച്ചു.



തരുമോടോ തരുമോടോ
പഞ്ചവർണ്ണക്കിളിയെത്തരുമോടോ
ഓണമഞ്ചെങ്കിലും കാത്തിരുന്നാകിലും
പഞ്ചവർണ്ണക്കിളിയെക്കൊണ്ടേ പോകും



ഓണംവന്നോണം വന്നീ വിരള്
എങ്ങനെയുണ്ണുമെന്നീ വിരള്
കടംവാങ്ങിയുണ്ണുമെന്നീ വിരള്
എങ്ങനെ വീട്ടുമെന്നീ വിരള്
വേലചെയ്തു വീട്ടുമെന്നീ വിരള്

(പെരുവിരൽ മുതൽ ചെറുവിരൽവരെ വിരലുകൾ ഓരോന്നായി കാട്ടിക്കൊണ്ടാണ് ഈ പാട്ട് പാടുന്നത്.)



അത്തം ചിത്തിര ചോതി
അച്ചരൻകെട്ടിയ വേലി
അമ്മപൊളിച്ചിട്ടരി വെച്ചു
അച്ചരൻ ചെന്നു കലമ്പിച്ചു.



തരുമോടോ തരുമോടോ
പഞ്ചവർണ്ണക്കിളിയെത്തരുമോടോ
ഓണമഞ്ചെങ്കിലും കാത്തിരുന്നാകിലും
പഞ്ചവർണ്ണക്കിളിയെക്കൊണ്ടേ പോകും



തെക്കു തെക്കു തെയ്
ഞാൻ ചെന്നു നിന്ന കാലം തെയ് തെയ്
ഓണം കണ്ടേ തെയ്
ഓണപ്പുടവ കണ്ടേ തെയ്തെയ്



പൂവേ പൊലി പൂവേ പൊലി
പൂവേ പൊലി പൂവേ
പൂവേ പൊലി പൂവേ പൊലി
പൂവേ പൊലി പൂവേ
പൂവുണ്ടോ പൂവുണ്ടോ പൂത്തങ്ങാടീ
പൂമരമുണ്ടെങ്കിൽ പൂവുമുണ്ട്
പൂവോണ്ടടുത്തൊരു വീടുമുണ്ട്
വീട്ടിൽ ചമഞ്ഞോരു പെണ്ണുമുണ്ട്
പെണ്ണിനെക്കാണാൻ പലരുമുണ്ട്
പൂവേ പൊലി പൂവേ പൊലി
പൂവേ പൊലി പൂവേ



കാത്തീലപൂത്തീലിളംകൊടിവെറ്റില
നാളെയ്ക്കൊരു വട്ടിപ്പൂ തരുമോ
തുമ്പപ്പൂവേ പൂത്തിരളേ
നാളെയ്ക്കൊരുവട്ടിപ്പൂ തരുമോ

(കാക്കപ്പൂവേ, ആമ്പൽ പൂവേ, താമരപ്പൂവേ, പിച്ചിപ്പൂവേ, മുല്ലപ്പൂവേ ഇങ്ങനെ എത്രയെങ്കിലും പൂവുകളുടെ പേരു ചേർത്ത് ആവർത്തിച്ചു ചൊല്ലാം.)



പൂവേ പൊലി
പൂവേ പൊലി
പൂങ്കാവിലമ്മേ
പൂവായപൂവെല്ലാം
പിള്ളേർ പറിച്ചു
പൂവാംകുറുന്തില
ഞാനും പറിച്ചു
പിള്ളരെ പൂവെല്ലാം
കത്തിക്കരിഞ്ഞു
പൂവേ പൊലി
പൂവേ പൊലി
പൂവേ പൊലി പൂവേ



അങ്ങേക്കരയിങ്ങേക്കര
കണ്ണാന്തളി മുറ്റത്തൊരു
തുമ്പ മുളച്ചു
തുമ്പകൊണ്ടമ്പതു തോണി ചമച്ചു
തോണീടെ കൊമ്പത്തൊരാലു മുളച്ചു
ആലിൻെറ കൊമ്പത്തൊരുണ്ണി പിറന്നു.
ഉണ്ണിക്കു കൊട്ടാനും ഉണ്ണിക്കു പാടാനും
തുടിയും തുടിക്കോലും പറയും പറക്കോലും
പൂവേ പൊലി പൂവേ പൊലി
പൂവേ പൊലി പൂവേ



പൂക്കാട്ടുണിച്ചിരേ
പൂപ്പറിപ്പാനുണ്ടോ
ഞാനില്ല വട്ടീല്ല
വട്ടിക്കു കയറില്ല
ഉടുപ്പാൻ തുണിയില്ല
വാതിലിനു പൂട്ടില്ല
ഉമ്മറത്താളില്ല
പൂവേ പൊലി പൂവേ
പൂവേ പൊലി പൂവേ പൊലി
പൂവേ പൊലി പൂവേ



തുമ്പേലിരിമ്പേലരീരമ്പൻ തുമ്പ
തുമ്പകൊണ്ടമ്പതു തോണിയും കുത്തി
തോണിക്കിളം തല ചുക്കാനും വച്ചു
ചുക്കാനിളം തല വാഴയും വച്ചു
തെക്കുണ്ണിത്തമ്പുരാൻ കുത്തിയണച്ചു
വടക്കുണ്ണിത്തമ്പുരാൻ കുത്തിക്കൊണ്ടോടി
പിറ്റേന്നു കാലത്തൊരാനയും വന്നു
ആനക്കൊരട്ടത്തൊരു കീരിയുമുണ്ട്
തമ്പുരാമ്പക്കല് കത്തിയുമുണ്ട്
കത്തിയണപ്പാനൊരു കൊല്ലനുമുണ്ട്
കൊല്ലനു നാഴ്യരി കല്ലരി കൊടുത്തു
കുത്താനും വെപ്പാനും കൊല്ലത്തിപ്പെണ്ണില്ല
പൂവേ പൊലി പൂവേ പൊലി പൂവേ പൊലി പൂവേ



കറ്റക്കറ്റക്കയറിട്ടു
കയറാലഞ്ചു മടക്കിട്ടു
നെറ്റിപ്പട്ടം പൊട്ടിട്ടു
നേരെ വാതിൽക്കൽ
നെയ് വച്ചു
പൂവേ പൊലി പൂവേ പൊലി
പൂവേ പൊലി പൂവേ



ഒന്നാം നല്ലൊരു വാതിലുകാത്താ-
ലെത്തറ വട്ടകപ്പൂ മലരേ
പൊഴിഞ്ഞു പൂവേയിറുന്നു പൂവേ
പൂവുകളെല്ലാം തൻമലരേ
കാലുകൊണ്ടപ്പൂ തട്ടിത്തട്ടി
കൈയുകൊണ്ടപ്പൂ വാരി വാരി
രണ്ടാം നല്ലൊരു വാതിലുകാത്താ-
ലെത്തറ വട്ടകപ്പൂ മലരേ
മൂന്നാം നല്ലൊരു വാതിലുകാത്താ-
ലെത്തറ വട്ടകപ്പൂ മലരേ

(ഇങ്ങനെ 'പത്താം നല്ലൊരു....
എന്നു വരെ ആവർത്തിക്കണം)



ഒന്നാം കുറ്റിക്കും താണിരുന്ന പെണ്ണ-
ങ്ങൊന്നര നെല്ലിനും പൂവിറുത്തേ
ചെമ്മക്കുളത്തിലെ ചെമ്മയിലേ
മയിലാടട്ടെ കുയിൽ പാടട്ടെ
മാവേലിത്തേയം മയിലാട്ടം
അച്ഛനാണംവലം ചങ്കിനാണം വലം
എന്നെ വളർവെട്ടിത്തല്ലരുതേ.....
രണ്ടാം കുറ്റിക്കും.......

(ഇങ്ങനെ 'പത്താംകുറ്റിക്കും' വരെ ചൊല്ലണം')



അത്തം നാറാംതൊട്ടു തിരുമുറ്റം മെഴുകി
മുറ്റം മെഴുകിയതിൽ മുക്കുറ്റിയിട്ടു
തുമ്പപ്പൂ കൊണ്ടൊരു പൂക്കളം തീർത്തു
ഉത്രാടം നാളൊട്ടുക്കുച്ചതിരിഞ്ഞു
തൃക്കാക്കരപ്പെനെഴുന്നുള്ളുകയായി
തൃക്കാക്കരപ്പാ വരിക വരികാ
തൃക്കാക്കരപ്പന് എന്തെല്ലാം വേണം
നേന്ത്രപ്പഴംകൊണ്ടൊരു പൂവട വേണം
അഴകോലിൽ ചിറ്റാത്തൊരു ചിറ്റാട വേണം
തെക്കേക്കര വടക്കേക്കര കണ്ണാന്തളിമുറ്റം
കണ്ണാന്തളിമുറ്റത്തൊരു തുമ്പ മുളച്ചു
തുമ്പകൊണ്ടമ്പതു തോണി ചമച്ചു
തോണിത്തലയ്ക്കലൊരു വാഴയും വച്ചു
വേനലാറുമാസം കോരിനനച്ചു
വർഷമാറു മാസം താനേ നനഞ്ഞു
വാഴയും കുലച്ചു വടക്കോട്ടു ചാഞ്ഞു
വാഴക്കുലമൂത്തു കുലവെട്ടാനടുത്തു
വാഴക്കുലവെട്ടാൻചിലവടക്കരും വന്നു
വണ്ടിൻപുറം പോലെ ഉറുപ്പിക നിരത്തി
കുന്നിക്കുരു പോലെ ചില പലിശ നിരത്തി
വെള്ളിത്തല പോലെ ചില വാളും നിരത്തി
വാഴക്കുല വെട്ടട്ടെ കോമക്കുറുപ്പേ
വാഴക്കുലവെട്ടീട്ടു വടക്കരും പോയി
തോളിത്തലയ്ക്കലൊരാലു മുളച്ചു
ആലിൻെറ പൊത്തിലൊരുണ്ണി പിറന്നു
ഉണ്ണിക്കു കൊട്ടാനും ഉണ്ണിക്കു പാടാനും

പറയും പറക്കോലും തുടിയും തുടിക്കോലും
വെള്ളാട്ടി മക്കളും കൂടെപ്പിറന്നൊരു
പൂവേ പൊലി പൂവേ പൊലി
പൂവേ പൊലി പൂവേ



ഒന്നാം പൂപ്പൊലി ഒന്നാം പൂപ്പൊലി
ഒന്നരച്ചിറ്റിനും പൊന്നണിഞ്ഞേ
രണ്ടാം പൂപ്പൊലി രണ്ടാം പൂപ്പൊലി
രണ്ടരച്ചിറ്റിനും പൊന്നണിഞ്ഞേ
മൂന്നാം പൂപ്പൊലി മൂന്നാം പൂപ്പൊലി
മുക്കണ്ണിലാളു തെളിഞ്ഞു പോയേ
നാലാം പൂപ്പൊലി നാലാം പൂപ്പൊലി
നാകത്തെ പാമ്പു പടം വിരുത്തി
അഞ്ചാം പൂപ്പൊലി അഞ്ചാം പൂപ്പൊലി
അഞ്ചക്കളത്തിലെ പുഞ്ചമണി
ആറാം പൂപ്പൊലി ആറാം പൂപ്പൊലി
ആറരച്ചിറ്റിനും പൊന്നണിഞ്ഞേ
ഏഴാം പൂപ്പൊലി ഏഴാം പൂപ്പൊലി
ഏഴരച്ചിറ്റിനും പൊന്നണിഞ്ഞേ
എട്ടാം പൂപ്പൊലി എട്ടാം പൂപ്പൊലി
തട്ടാൻ തൊട്ടൊരു പൊൻതളിക
ഒമ്പതാം പൂപ്പൊലി ഒമ്പതാം പൂപ്പൊലി
ഒമ്പതരച്ചിറ്റിനും പൊന്നണിഞ്ഞേ
പത്താം പൂപ്പൊലി പത്താം പൂപ്പൊലി
പൂവേ പൊലി പൂവേ പൊലി പൂവോ...... ഹോയ്......



ഒന്നാനാം മതിലകത്ത്
ഒന്നല്ലോ പൊന്നിലഞ്ഞി
പൊന്നിലഞ്ഞിപ്പൂ പെറുക്കാൻ
പോരിൻ പോരിൻ തോഴിമാരെ
ഞങ്ങളാരും പോരുന്നില്ല
മതിലകത്തു കണ്ണനുണ്ട്
കയ്യിലമ്പും വില്ലുമുണ്ട്
രണ്ടാനാം മതിലകത്ത്.......

(ഇങ്ങനെ 'പത്താനാം മതിലകത്ത്' വരെ പാടണം)



ഒന്നാകും വേലിച്ചിത്തിരക്കൊമ്പേ
പൂത്തിറങ്ങിയ പൂമലരേ
പൂപെറുക്കടീ പൂക്കണ്ണി തോരടീ
കോർത്തെടുക്കടീ മങ്കപ്പെണ്ണേ
ഓണമാണെങ്കിലും കാത്തിരുന്നെങ്കിലും
പഞ്ചവർണ്ണക്കിളിയേ കൊണ്ടുപോകാം
ഒന്നാകും കുറ്റിക്കും താണിരുന്ന പെണ്ണ്
ഒരു പറ നെല്ലിനു പൂവിറുത്തേ
ചെമ്മക്കുളത്തിലെ പൊന്മയിലേ
പൊന്മയിലേക്കൂടി കൊണ്ടു പോകും
രണ്ടാം വേലിച്ചിത്തിരക്കൊമ്പേ

(ഇങ്ങനെ 'പത്താകുംവേലി.......' വരെ പാടണം.)



തൃക്കാക്കരപ്പോ
മാതേവരേ
എൻെറ പടിക്കലും
വന്നേച്ചു പോണേ
പൂ.... പൂവേയ്... .പൂ.... പൂവേയ്....
ഓണം വന്നാലോ ആണുങ്ങൾക്കെല്ലാർക്കും
വേണം നല്ലൊരു കയ്യാങ്കളി
ഓണം വന്നാലോ പെണ്ണുങ്ങൾക്കെല്ലാർക്കും
വേണം നല്ലൊരു പാട്ടും കളിം
ഓണം വന്നാലോ കുട്ടിൾക്കെല്ലാർക്കും
വേണം നല്ലൊരു പൂവും പാട്ടും



ഒന്നാമാനം കൊണ്ടൊരൂഞ്ഞലാടി വാടീ തോഴീ
ആടി വാടീ തോഴീ പാടി വാടീ തോഴീ
അന്നലിട്ട പൊന്നൂഞ്ഞാലിലാടി വാടീ തോഴീ
ആടി വാടീ തോഴീ പാടി വാടീ തോഴീ
രണ്ടാം മാനം......

(ഇങ്ങനെ 'പത്താം മാനം' വരെ ചൊല്ലണം.)





ഒന്നാംകോട്ടേലേപ്പള്ളിക്കോട്ടേ-
ലെന്താ പല്ലാങ്കി തുള്ളാത്തേ
ആടിയില്ലെങ്കിലും പാടിയില്ലെങ്കിലും
എന്താ പല്ലാങ്കി തുള്ളാത്തേ
രണ്ടാം കോട്ടേലെ..........

(ഇങ്ങനെ 'പത്താം കോട്ടേലെ....' വരെ പാടണം.)

എന്താ തുമ്പീ തുള്ളാത്തേ
കൊച്ചു തുമ്പീ തുള്ളാത്തേ
പൂവു പോരാഞ്ഞോ
പൂക്കുല പോരാഞ്ഞോ
പിന്നെന്താ തുമ്പീ തുള്ളാത്തേ
ആളു പോരാഞ്ഞോ
അലങ്കാരം പോരാഞ്ഞോ
പിന്നെന്താ തുമ്പീ തുള്ളാത്തേ

ഒന്നാം തുമ്പിയും
അവർ പെറ്റ മക്കളും
പോയി നടപ്പറ തുമ്പി തുള്ളാൻ
തുമ്പിയിരുമ്പല്ല ചെമ്പല്ല ഓടല്ല
തുമ്പിത്തുടർമാല പൊൻമാല
തുമ്പിയിരുമ്പല്ല ചെമ്പല്ല ഓടല്ല
എന്തെൻെറ തുമ്പീ തുള്ളാത്തേ
പന്തലിൽ പൂക്കുല പോരാഞ്ഞിട്ടോ
എന്തെൻെറ തുമ്പീ തുള്ളാത്തേ
രണ്ടാം തുമ്പിയും ............ (ഇങ്ങനെ 'പത്താം തുമ്പിയും......' വരെ പാടണം.)

ഒന്നാകും കൊച്ചു തുമ്പീ
നീ കൂടെ പോരുക പോരുക
ഒന്നാം കൊച്ചില പൂത്തേ പൂത്തേ
പൂക്കുല പോലെ പൊഴിഞ്ഞു പൊഴിഞ്ഞു
നാഴി നിറച്ചങ്ങു വാരി വാരി
നാരായത്തുമ്പിലും കൂടു കെട്ടി
അന്നേരം വന്നൊരു വണ്ടേ വണ്ടേ
വണ്ടിനേപ്പോലൊരു തുമ്പീ തുമ്പീ
തുമ്പിയെഴുന്നെള്ളിപോരോ പോരേ
തിറുക്കൊടി രാജനെതീണ്ടാതെ
രണ്ടാകും തുമ്പീ......

(ഇങ്ങനെ 'പത്താകും തുമ്പീ......' വരെ ചൊല്ലണം.)



വെച്ചുണ്ണാൻ ചിറ്റുരുളി
ചെറുപാത്രം കോരിക തരാം
ഒന്നാകും കൊച്ചു തുമ്പീ
ഏങ്കൂടെ പോരുവായോ
നിൻകൂടെ പോരുവായോ
നിൻകൂടെ പോന്നാലല്ലോ
എന്തെല്ലാം തരുമെനിക്ക്
കളിപ്പാൻ കളം തരുവേൻ
കുളിപ്പാൻ കുളം തരുവേൻ
കുമ്പിടുവാൻ കോവിലുണ്ട്
വെച്ചുണ്ണാൻ ചിറ്റുരുളി
ചെറുപാത്രം കോരിക തരാം

ഇട്ടിരിക്കാൻ പൊൻതടുക്ക്
കണ്ടിരിപ്പാൻ കണിവിളക്ക്
ഇട്ടുണ്ണാൻ പൊൻതളിക
കൈകഴുകാൻ വെള്ളിക്കിണ്ടി
കൈതോർത്താൻ പള്ളിപ്പട്ട്

(രണ്ടാനാം കൊച്ചുതുമ്പി..... ഇങ്ങനെ പത്തു വരെ ചൊല്ലണം.)

ഒന്നാം തുമ്പിയും ഓരമ്മമക്കളും
പോയിമണച്ചെറ തുമ്പിയൊറായൊറാ
തുമ്പിക്കിരുമ്പുണ്ടേ പൊന്നുണ്ടേ പൊടിയുണ്ടേ
പിന്നെന്താതുമ്പിയൊറയാത്ത തുമ്പി
തുമ്പിയേലിത്തുമ്പിയാളർമണിക്കിങ്ങണി
പോയിമണച്ചെറാതുമ്പിയൊറായൊറാ

(രണ്ടാം തുമ്പിയും.... ഇങ്ങനെ പത്തു വരെ)



എന്താ തുമ്പ്യേ ഒറയാത്ത്
എന്താ തുമ്പ്യേ ഒറയാത്ത്
കിണ്ണത്തിൽ വെള്ളരി പോരായോ
കിണ്ടിയിൽ പൂക്കുല കത്തായോ
കിണ്ണത്തലെണ്ണകുറവായോ
കിണ്ടിയിൽ ചന്ദനം പോരായോ
നിറച്ചെപ്പും നാഴ്യരിയും കാണായോ

കോടിമുണ്ടും കിട്ടായോ
പാണൻെറ പാട്ടുതിരുമ്പായോ
പാണൻെറ പാട്ടു പാടായോ
ഓറയൊറതുമ്പ്യേ നീ ഓറയൊറതുമ്പ്യേ നീ

(തുമ്പി ഉറയാൻ വേണ്ടി പാടുന്ന പാട്ടാണിത്)

ഒന്നാമെൻമോതിരം
കൽവെച്ചമോതിരം
കല്ലിലിറങ്ങ്യേതും
കലക്കിത്തളിച്ചതും
നിങ്ങളറിഞ്ഞില്ലേ തുമ്പിമാരേ
പോപോ തുമ്പീ പുഴകടന്നക്കരെ
പൂഞ്ചോലക്കാവിൽ പുലകുളിക്കാൻ
രണ്ടാമെൻ മോതിരം........ (ഇങ്ങനെ പത്തുവരെ പാടാം)

(ഉറയൽ ഇറക്കാൻ പാടുന്ന പാട്ടാണിത്)



അക്കയ്യിലോ ഇക്കയ്യിലോ
മാണിക്കച്ചെമ്പഴുക്കാ
പൊട്ടനറിയാതേം
പോഷനറിയാതേം
മാണിക്കച്ചെമ്പഴുക്കാ
തൊട്ടതറിയാതേം
കട്ടതറിയാതേം
മാണിക്കച്ചെമ്പഴുക്കാ

ഒന്നു വലത്തു വച്ചേ മാണിക്കച്ചെമ്പഴുക്കാ
ഓടുന്നുണ്ടോടുന്നുണ്ടേ മാണിക്കച്ചെമ്പഴുക്കാ
തൊട്ടതറിയാതേം മാണിക്കച്ചെമ്പഴുക്കാ
എൻെറ വലംകൈയിലോ മാണിക്കച്ചെമ്പഴുക്കാ
എൻെറ വലംകൈയിലോ മാണിക്കച്ചെമ്പഴുക്കാ
ഓടുന്നുണ്ടോടുന്നുണ്ടേ മാണിക്കച്ചെമ്പഴുക്കാ

(ഇങ്ങനെ ചെമ്പഴുക്കാ എത്രവലത്തു വച്ചുവോ, അത്രയും വലത്തു വച്ചേ മാണിക്കച്ചെമ്പഴുക്കാ....... ഇങ്ങനെ കളി തുടർന്നുകൊണ്ടുപോണം. )



ഒന്നാം കുന്നിൻ മേലൊരു
പുഞ്ചമരത്തുമ്പീ-തിത്തെയ്
പൊങ്ങിപ്പൊങ്ങിയപ്പോളൊരു
താമരകണ്ടല്ലോ-തിത്തെയ്
താമരയിതളിൻമേലൊരു
വണ്ടിരുന്നല്ലോ-തിത്തെയ്
വണ്ടിനെപ്പിടിപ്പതിനായ്
താണിരിതത്തമ്മേ-തിത്തെയ്
ചിങ്ങമാസത്തിലൊരു
പുത്തൻനിലാവുദിച്ചേ-തിത്തെയ്
അത്തം കണ്ടാലേ നല്ലോ-
രുൽസാഹം താനേ-തിത്തെ



ചൊലയില്ലാക്കിളികാം
ജൊഡിജൊഡിജാലേ
വന്തുപിറന്താളുകാംക്കും
പോംപോം

(മുമ്പോട്ടും പിറകോട്ടും കൈകൊട്ടിം ചോടുവെച്ചും പാടും)



ഓരരുവേ പോവുമ്പോാം
ഒന്നരവട്ടി പ്രാവിൻമുട്ട
ഈരരുവേ പോവുമ്പൊാം
പ്രാവിൻേറ കാര്യവിശേഷം
കേളെടി പെണ്ണേ തിരുമേനീ
കണ്ണത്തിൽ കറുപ്പുണ്ട്
കളരിമേൽ എഴുത്തുണ്ട്
തുമ്പപ്പൂ നിറമുണ്ട്
തുളസിപ്പൂ മണമുണ്ട്
പ്രാവിൻേറ കാര്യവിശേഷം
കേളെടി പെണ്ണേ തിരുമേനീ

(ഇങ്ങനെ 'പത്തരുവേ പോകുമ്പോാം...' വരെ പാടണം.)



ഒന്നാംകൂരിത്തമ്പുരാനൊരു
വെള്ളിത്തട്ടേലാടണം
വെള്ളിത്തട്ടേലാടുന്നേരം
പുള്ളീമാൻെറ ചാട്ടം
പുള്ളീമാൻെറ ചാട്ടം കണ്ടി-
ട്ടമ്പും വില്ലും തുള്ളിവരട്ടെ
രണ്ടാം കൂരിത്തമ്പുരാനൊരു.....

(ഇങ്ങനെ 'പത്താം കൂരിത്തമ്പൂരാനൊരു....' വരെ പാടണം.)



ഒന്നുപെറ്റ നാത്തൂനാരേ
മീങ്കളി കാണാൻ പോരുന്നോ
മീങ്കളിച്ചു മറിഞ്ഞു വരുമ്പം
മീൻെറ വാല് പൂവാല്
രണ്ടു പെറ്റ നാത്തൂനാരേ......

(ഇങ്ങനെ 'പത്തുപെറ്റ നാത്തൂനാരേ.....' വരെ പാടണം.)



പൂപെറുക്കാൻ പോരുന്നോ
പോരുന്നോമതി രാവിലെ
ആരേനിങ്ങൾക്കാവശ്യം
ആവശ്യം മതി രാവിലെ
(പേര്) നെ ഞങ്ങൾക്കാവശ്യം
ആവശ്യം മതി രാവിലെ
(വരയ്ക്കപ്പുറവും ഇപ്പുറവും നിന്ന് പാടണം. പേരുപറഞ്ഞ് ആരെ വിളിക്കുന്നോ, ആ ആൾ മറുപക്ഷത്ത് ചെല്ലും.)



## ചുരക്കാകളി

ഒന്നിലു പിറകെ ഒന്നായി പിള്ളേരു നീളത്തിലിരിക്കും. ഒരാൾ മുന്നിൽ നിൽക്കും. വേറൊരാൾ കാൽവിരലുകൾക്കിടയിൽ ഒരു കമ്പിൻ കഷണമെടുത്തു വച്ചു മുടന്തി മുടന്തി വരും.

"എന്തുവാ"
"നാത്തൂനേ നാത്തൂനേ ഇതൊന്നെടുത്തു കള"
"അപ്പറത്തോട്ടു കൊണ്ടു ചെല്ല്"

അങ്ങേയറ്റം വരെ അങ്ങനെ പറയും അങ്ങേയറ്റത്തു ചെല്ലുമ്പം പറയും:

"കൊണ്ടുക്കാടിക്കുഴീക്കള"
"ആടോടുക്കുമാടോടുക്കു ശ്രീശങ്കരപ്പട്ടരുടെ അമ്മ കാടിക്കുഴിവീണു നരച്ചു കുരച്ചു കെടക്കുന്നു. നാഴി അരീപ്പയറും ഒരു കൂനൻ കുമ്പളങ്ങയും തരാമ്പറഞ്ഞു"

ഏറ്റവും മുന്നിലിരുന്നവാം പറയും:

"വെള്ളഞ്ഞതൊണ്ടേ പറിച്ചോണ്ടു പോ"

എല്ലാത്തിൻെറം തലേക്കൊട്ടി നോക്കും മൂത്തതിനെനോക്കി ഒന്നിനേക്കൊണ്ടു പോകും അന്നേരം ഒന്നും ആരും അനങ്ങത്തില്ല. പിന്നേം വരും ഇതുപോലെ. ഇല്ലന്നു പറഞ്ഞാലും ഒരെണ്ണത്തെ ബലമായി പിടിച്ചോണ്ടു പോകാൻ തുടങ്ങും. അന്നേരം തോർത്തു വീശി അടിക്കണം കൊണ്ടുപോകാൻ വരുമ്പോഠം തോർത്തു തൊട്ടാൽ പിന്നെ കൊടുക്കില്ല



ഒന്നാനാം അരുനലക്ക്
ഓരായിരം കന്യമാര്
കന്യമാരും ഭഗവാനും
കൂടിയാടി പൂവിറുത്തു
പൂവിറുത്തു നിൽക്കയാലേ
കന്യമാർക്കു മൈതളർച്ച
മൈതളർന്നു കൈതളർന്നു
നാട്ടാറ്റിൽ വീണുപോയി
കണ്ടുനിന്നു ഭഗവാനും
കൈപിടിച്ചു മൈതണച്ചു
രണ്ടാനാം അരുനലക്ക്
രണ്ടായിരം കന്യമാര്
കന്യമാരും ഭഗവാനും
കൂടിയാടി പൂവിറുത്തു
പൂവിറുത്തു നിൽക്കയാലേ

കന്യമാർക്കു മൈതളർച്ച
മൈതാംർന്നു കൈതളർന്നു
നാട്ടാറ്റിൽ വീണുപോയി
കണ്ടുനിന്നു ഭഗവാനും
കൈപിടിച്ചു മൈതണച്ചു
മൂന്നാനാം അരുനലക്ക്.....

(അങ്ങനെ 'പത്താനാം അരുനലക്ക്....' വരെ ചൊല്ലണം.)



ഒന്നാനാംകുന്നിന്മേൽ
ഓരടിമണ്ണിന്മേൽ
ഓരായിരംകിളി കൂടുവെച്ചു
കൂട്ടിന്നിളംകിളി താമരപ്പൈങ്കിളി
താണിരുന്നാടുന്ന പൊന്നോല
രണ്ടാനാംകുന്നിന്മേൽ....

(അങ്ങനെ 'പത്താനാം കുന്നിന്മേൽ.....' വരെ ചൊല്ലണം.)



ഒന്നാനാംകുന്നിന്മേൽ ഓരടിമണ്ണിന്മേൽ
ഒന്നല്ലോ മങ്കമാർ പാലനട്ടു
പാലയ്ക്കിലവന്നു പൂവന്നു കാ വന്നു
പാലയ്ക്കു പാൽ കൊടു പാർവ്വതീയേ......



ഒന്നാംകിളിവാ രണ്ടാംകിളിവാ
വായെൻെറ ചെറുകിളി വെള്ളം തരാം
മുറ്റത്തുകിണർകുത്തി
നീർപ്പാലം നിറുകുത്തി
വട്ടക വച്ചിട്ടും വെള്ളം തരാം
മൂന്നാം കിളിവാ– നാലാം കിളിവാ......

(അങ്ങനെ 'പത്താം കിളിവാ......' വരെ ചൊല്ലണം.)



ഒന്നാംതെങ്ങിലൊരുവരിയോലക്ക്
ഓലച്ചെറുകിളി കൂടണഞ്ഞു
വന്നണഞ്ഞൂകിളി നിന്നണഞ്ഞൂകിളി
തങ്കത്തിത്തറുകത്തി താലോലം കിളി
താലോലംകിളി-താലോലം



കുമ്പളത്തും കഴുന്നൊടിച്ചു
പാൽക്കടലിലീലൂഞ്ഞാലിട്ടു
ഊഞ്ഞാലിട്ടോരണ്ണന്മാർക്ക്
എന്തെല്ലാം കൊടുക്കവേണം
വറുത്തരിയും തരിപ്പണവും
വാരിവാരി ക്കൊടുപ്പിനമ്മോ
ഇനിയെങ്കിലും വാടീപെണ്ണേ!
നല്ലപെണ്ണേ നാത്തൂനാരേ!

എനിക്കരെൻേറ ഇളിയിലെന്നേ-
നിക്കൊരടിയും നടക്കവയ്യ
എനിക്കിരിക്കും കിഴക്കൻ ചേല
എടുത്തുടനേ കൊടുക്കിനമ്മോ
ഇനിയെങ്കിലും വാടീപെണ്ണേ
നല്ലപെണ്ണേ നാത്തൂനാരേ

എനിക്കെൻേറ കഴുത്തിലെന്നേ-
നിക്കൊരടിയും നടക്കാൻ വയ്യ
എനിക്കിരിക്കും കിഴക്കൻ താലീ
എടുത്തുടനേ കൊടുപ്പിനമ്മോ
ഇനിയെങ്കിലും വാടീപെണ്ണേ
നല്ലപെണ്ണേ നാത്തൂനാരേ

എനിക്കെൻേറ കയ്യിലെന്നേ-
നിക്കൊരടിയും നടക്കാൻ വയ്യ
എനിക്കിരിക്കും കിഴക്കൻ മുടൂ
എടുത്തുടനേ കൊടുപ്പിനമ്മോ
ഇനിയെങ്കിലും വാടീപെണ്ണേ
നല്ലപെണ്ണേ നാത്തൂനാരേ

എനിക്കെൻേറ കാലിലെന്നേ-
നിക്കൊരടിയും നടക്കാൻ വയ്യ
എനിക്കിരിക്കും കിഴക്കൻ തണ്ട
എടുത്തുടനേ കൊടുപ്പിനമ്മോ
ഇനിയെങ്കിലും വാടീപെണ്ണേ
നല്ലപെണ്ണേ നാത്തൂനാരേ

എനിക്കെൻേറ കാതിലെന്നേ-
നിക്കൊരടിയും നടക്കാൻ വയ്യ
എനിക്കിരിക്കും കിഴക്കൻ തക്ക
എടുത്തുടനേ കൊടുപ്പിനമ്മോ
ഇനിയെങ്കിലും വാടീപെണ്ണേ
നല്ലപെണ്ണേ നാത്തൂനാരേ



ഓണമുണ്ണുന്നേരമില-
ത്തുമ്പിൽ വന്നു വീഴും
കാണുമെന്നാൽ കയ്യിലാക്കി
പിള്ളേരടികൂടും
കാച്ചിടുന്ന വാസനയാൽ
നാക്കിൽ വെള്ളമൂറും
പച്ചയായി പിച്ചുതിന്നാൽ
പല്ലിലൊട്ടിക്കേറും
അമ്പിളിയമ്മാവനേപ്പോൽ
വട്ടമൊത്തിരിക്കും
അമ്പോടതിൻപേര് ചൊല്ലിൻ
ബാലരായ നിങ്ങൾ

(പപ്പടം)



അത്തം വരുംവരുംമെന്നാളൊരുത്തി..
ആരുകടംതരുമെന്നാളൊരുത്തി
ഊഞ്ഞാലിടാഞ്ഞൊരുകാര്യംനിമിത്തം
ഊണിൽ കുറയ്ക്കുവാനെന്നാളൊരുത്തി
അതുകേട്ടുനിന്നുടൻ കത്താളെടുത്ത്
കാട്ടിൽപ്പോയ്ചെന്നുടൻ കാലിലും വെട്ടി
വടിവൊത്തതടിവെട്ടിചെത്തിമിനുക്കി

പരുത്ത പുളിങ്കമ്പും നോക്കിനടന്നു
ആവണക്കിൻ കമ്പിലൂഞ്ഞാലുമിട്ട്
ഓടിച്ചെന്നൂഞ്ഞാലിലിൽക്കേറുന്നൊരുത്തി
ഓശയോടേ തലകെട്ടുന്നൊരുത്തി
ആടുന്നൊരുത്തി പാടുന്നൊരുത്തി
പാടിപ്പാടിയാടുന്നോരു നേരത്ത്
പാരംപെരുത്തറ്റ് വീഴുന്നൊരുത്തി
മുമ്പേവീഴുന്നാരു മുതുകെളവിയമ്മേട
മുതകത്തുവീണു മറ്റെല്ലാജനങ്ങളും
തിരുതേവി തന്നുടകൊപ്പൊന്നുകണ്ടില്ല
മാതേവിതന്നുടെ കാതൊന്നുമറ്റുപോയ്
പാരാതെയറ്റുകിടന്നൊരുകാതിനെ
പാലപ്പശവച്ചുപറ്റിച്ചുകൊാംകയും
നന്നല്ലയിക്കാലത്തോണംവന്നിട്ട്
നാണക്കേടിതുപോലെ വന്നിട്ടുമില്ല
മൂലയിലിരിക്കുന്ന മുതുകിളവിയമ്മക്കും
ഓണംകൊള്ളാഞ്ഞിട്ടു മുറുമുറുക്കുന്നു.
ആരിയച്ചേലയൊ കൊണ്ടില്ലന്നുചൊല്ലി
മീശക്കു ചുറ്റിപ്പിടിച്ചോളൊരുത്തി
കന്നാലിച്ചെറുക്കനുമോണംകൊള്ളാഞ്ഞിട്ട്
ഇന്നലെഅഴിച്ചില്ല കന്നാല്യ ഒന്നിനേം.
ചാവണം ചാവണം എന്നാളൊരുത്തി
ചക്കപ്പഴംതിന്നു ചാവാനുംപോയി
ഞാലണം ഞാലണം എന്നാളൊരുത്തി
കറുന്തോട്ടിമൂട്ടിലും ഞാലാനും പോയി
മണ്ടണം മണ്ടണം എന്നാളൊരുത്തി
മടവായരച്ചപ്പം മണ്ടിക്കളഞ്ഞു
ഇങ്ങനെയുള്ള പുകളുകാം പാടുന്ന

ഞങ്ങൾക്കെന്തുകൊടുക്കേണമെന്ന്
ചീരാകെനെല്ല് അരിയേകറിവക
ചിക്കനെ തേക്കാനെണ്ണകൊടുക്കണം
നേരാകെക്കൊടുത്തുമനസ്സുതെളിയിച്ചു
നേടിയോരർത്ഥമഴിയാതെ വണ്ണമേ
അത്തം വരുംവരുമെന്നാളൊരുത്തി
ആരും കടംതരുമെന്നാളൊരുത്തി



ഒന്നാംമലകേറി ചെന്നപ്പോഴേകിളി
ഒന്നരവട്ടകത്തേനെടുത്തേ
തേനെടുത്താംകിളി കതിരെടുത്താംകിളി
തേനുംകൊണ്ടക്കിളിതാലോലം
തങ്കത്തിത്തറുകത്തി
താലോലംകിളി താലോലംകിളി താലോലം
ഒരണ്ടാംമലകേറി ചെന്നപ്പോഴേകിളി
രണ്ടരവട്ടകത്തേനെടുത്തേ
തേനെടുത്താംകിളി കതിരെടുത്താംകിളി
(അങ്ങനെ 'പത്താം മലകേറി..' വരെ ചൊല്ലണം.)



ഒന്നാംതത്തേ തത്തമ്മക്കിളിയേ
നീയെൻറമകളെങ്കി
പ്പോരോയെൻററികേ
കളിപ്പാൻ കളമൊണ്ടു
കുറുന്തോട്ടി വേരുണ്ടു
കുളിപ്പാൻ കുളമൊണ്ടു
കിടക്കാൻ കൂടൊണ്ടു
തിന്നാൻ തിനയുണ്ടു
വരിനെല്ലിൻറവലുണ്ടു
നീയെൻറമകളെങ്കി
പ്പോരോയെൻററികേ



ഒന്നാംമലവെട്ടി ഒന്നരമലവെട്ടി
നിന്നുകൊണ്ടൊരുനാഴി തിനവിതച്ചേ
നാത്തൂന്മാരിരുവരും ചേച്ചിമാരിരുവരും
തേങ്ങിത്തേങ്ങിനിന്നു തിനവിതച്ചേ
തിനതിന്നാനൊരുകിളിയിറങ്ങീ-യീ
കിളിയാട്ടാനൊരുപെണ്ണുമുണ്ടോ
തിറുക്കണ്ണാപ്പുഴപെണ്ണിറങ്ങി-നല്ല
തിറുക്കയ്‌വളയിട്ട പെണ്ണിറങ്ങി
വട്ടിയിടംകയ്യിലില്ലിയോടീപെണ്ണേ
കവണവലംകയ്യിലില്ലിയോടീ.

ഇക്കണ്ടതിനയെല്ലാം കിളിതിന്നുപോയപ്പം
നീയെങ്ങുപോയെടീ കിളിക്കുറുമ്പേ
അക്കരെയാണാളും ഞാനും കൂട്യങ്ങു
കിളിമാടംകെട്ടിക്കളിച്ചിരുന്നു.



ഒന്നാകുംകൊള്ളാംകൊള്ളാം
ഒറ്റപറയുന്നപെണ്ണുങ്ങളെ
രണ്ടാകുംകൊള്ളാംകൊള്ളാം
ശുണ്ഠിയെടുക്കുന്നപെണ്ണുങ്ങളെ
മൂന്നാകുംകൊള്ളാംകൊള്ളാം
മൂക്കറ്റം തിന്നുന്നപെണ്ണുങ്ങളെ
നാലാകുംകൊള്ളാംകൊള്ളാം
നാണമില്ലാത്ത പെണ്ണുങ്ങളെ
അഞ്ചാകുംകൊള്ളാംകൊള്ളാം
കൊഞ്ചിക്കുഴയുന്നപെണ്ണുങ്ങളെ
ആറാകുംകൊള്ളാംകൊള്ളാം
അറിവില്ലാത്ത പെണ്ണുങ്ങളെ
ഏഴാകുംകൊള്ളാംകൊള്ളാം
എഴുത്തറിയാത്തപെണ്ണുങ്ങളെ
എട്ടാകുംകൊള്ളാംകൊള്ളാം
പൊട്ടുതൊട്ടപെണ്ണുങ്ങളെ
ഒമ്പതാകുംകൊള്ളാംകൊള്ളാം
പൊന്നണിഞ്ഞപെണ്ണുങ്ങളെ
പത്താകുംകൊള്ളാംകൊള്ളാം
പത്തുമാസവുംപെണ്ണുങ്ങൾക്ക്



കൊച്ചീക്കാരത്തി കൊച്ചുപെണ്ണേ
നിനക്കെങ്ങനെകിട്ടിയീക്കുപ്പിവള?
കൊച്ചീക്കോട്ടയ്ക്ക് കുമ്മിയടിച്ചപ്പം
കൊച്ചച്ചൻതന്നതീകുപ്പിവള
കൊച്ചീക്കാരത്തി കൊച്ചുപെണ്ണേ
നിനക്കെങ്ങനെകിട്ടിയീപ്പാദസരം?
കുമ്മിയടിക്കുവാൻ കൂട്ടത്തിൽ പോയപ്പം
സമ്മാനം കിട്ടിയീ പാദസരം
കൊച്ചീക്കാരത്തി കൊച്ചുപെണ്ണേ
നിനക്കെങ്ങനെകിട്ടിയീമുത്താക്ക്?
കൊച്ചിക്കായലിൽ കപ്പലിൽവന്നവർ
കല്പിച്ചുതന്നതീമുത്താക്ക്
കൊച്ചീക്കാരത്തി കൊച്ചുപെണ്ണേ
നിനക്കെങ്ങനെകിട്ടിയീക്കണ്ണിളക്കം?
മാനത്ത് പൊന്നിൻെറ വിത്തുവിതച്ചവൻ
മാനിച്ചുതന്നതീ കണ്ണിളക്കം..



തലയാട്ടം കളിച്ചെൻെറ
തലയെല്ലാം ചുഴലുന്നു
വണ്ടാർ കുഴലിതൊട്ടെണ്ണതായോ
എള്ളുവിതച്ചത്രെ
ഓരിലവന്നത്രെ
നാളെവാ പെണ്ണേതൊ-
ട്ടെണ്ണതരാം

(പത്തുവരെ)

എള്ളാട്ടാൻ പോയൊരു
മാരനേം കണ്ടില്ല
ചക്കുംകണവീണു
ചത്തുപോയോ?
തലയാട്ടം കളിച്ചെൻെറ
തലയെല്ലാം ചുഴലുന്നു
വണ്ടാർ കുഴലിതൊട്ടെണ്ണതായോ

അച്ഛൻ വിളിക്കുന്നു കച്ചമുറിക്കുന്നു
പോകാൻ വഴിതരിൻ തോഴിമാരെ
അമ്മവിളിക്കുന്നു അമ്മിഞ്ഞി നീട്ടുന്നു
പോകാൻ വഴിതരിൻ തോഴിമാരെ
അമ്മാവൻ വിളിക്കുന്നു അവിൽ വാരി എറിയുന്നു
പോകാൻ വഴിതരിൻ തോഴിമാരേ
അമ്മാവൻ വിളിച്ചാലും അവിൽ വാരി എറിഞ്ഞാലും
ഈ വല ഇപ്പോം മുറിക്കയില്ല
അമ്മാവി വിളിക്കുന്നു അരകല്ലേ വെളമ്പുന്നു
പോകാൻ വഴിതരിൻ തോഴിമാരേ.

അമ്മാവി വിളിച്ചാലും അരകല്ലേ വിളമ്പിയാലും
പോകാൻ വഴിയില്ല തോഴിമാരേ
പേരപ്പൻ വിളിക്കുന്നു പേരക്കമ്പടർത്തുന്നു
പോകാൻ വഴിതരിൻ തോഴിമാരേ
പേരപ്പൻ വിളിച്ചാലും പേരക്കമ്പടർത്തിയാലും
ഈ വലയിപ്പോഠം മുറിക്കയില്ല
കൊച്ചാങ്ങള വിളിക്കുന്നു
കൊച്ചീർക്കിൽ പെനക്കുന്നു
കൊച്ചാങ്ങള വിളിച്ചാലും
കൊച്ചീർക്കിൽ പെനച്ചാലും
പോകാൻ വഴിയില്ല തോഴിപ്പെണ്ണേ
നാത്തൂൻ വിളിക്കുന്നു ഏഷണികൂട്ടുന്നു
പോകാൻ വഴി തരിൻ തോഴിമാരേ
നാത്തൂൻ വിളിച്ചാലും ഏഷണികൂട്ട്യാലും
പോകാൻ വഴിയില്ല തോഴിപ്പെണ്ണേ
പഗവാന് കൊച്ചരുളീൽ പാലടുപ്പേൽ കിടക്കുന്നു
കരിയുന്നു പൊരിയുന്നു കരിമ്പൂച്ചകുടിക്കുന്നു
പോകാൻ വഴി തരിൻ തോഴിമാരേ
പഗവാന് കൊച്ചുരുളീൽ പാലടുപ്പേൽ കിടന്നാലും
കരിഞ്ഞാലും പൊരിഞ്ഞാലും കരിമ്പൂച്ച കുടിച്ചാലും
ഈ വല ഇപ്പോഠം മുറിക്കയില്ല
ചേട്ടത്തിവിളിക്കുന്നു ചെരട്ടത്തീയെരിക്കുന്നു
പോകാൻ വഴി തരിൻ തോഴിമാരേ
ചേട്ടത്തിവിളിച്ചാലും ചെരട്ടത്തീയെരിച്ചാലും
പോകാൻ വഴിയില്ല തോഴിപ്പെണ്ണേ
ചേട്ടൻവിളിക്കുന്നു കൊഴിവെട്ടിയെറിയുന്നു
പോകാൻ വഴി തരിൻ തോഴിമാരേ

ചേട്ടൻവിളിച്ചാലും കൊഴിവെട്ടിയെറിഞ്ഞാലും
പോകാൻ വഴിയില്ല തോഴിപ്പെണ്ണേ

പോകണം പോകണം പോക്കുടുക്കേ
പോകണ്ട പോകണ്ട ചെമ്പരുന്തേ
(ഇങ്ങനെ പത്തുപ്രാവശ്യം പറയും)

തലയാട്ടം കളിച്ചെൻെറ
തലയെല്ലാം ചുഴലുന്നു
വണ്ടാർ കുഴലിതൊട്ടെണ്ണതായോ
എള്ളുവിതച്ചത്രെ
ഓരിലവന്നത്രെ
നാളെവാ പെണ്ണേതൊ-
ട്ടെണ്ണതരാം

ചുക്കുപോലുണങ്ങ്യാലും
കരീലപോലുണങ്ങ്യാലും
ഈ വലയിപ്പോാ
ഞാൻ മുറിക്കും



ഇവിടൊരുകളിതുടങ്ങി തിന്തതെയ് തെയ്
എന്തൊരുകളിയാണോ തിന്തതെയ് തെയ്
പാർവള്ളിക്കളിയാണേ തിന്തതെയ് തെയ്
വട്ടംവട്ടംനിക്കിനെടോ തിന്തതെയ് തെയ്
ഓടിമണ്ടിക്കളിനിക്കിനെടോ തിന്തതെയ് തെയ്
ഞൊണ്ടിമണ്ടിക്കളിനിക്കിനെടോ തിന്തതെയ് തെയ്
താളംതല്ലിക്കളിക്കിനെടോ തിന്തതെയ് തെയ്
മുട്ടുതട്ടിക്കളിക്കിനെടോ തിന്തതെയ് തെയ്
കാലുരുട്ടിക്കളിക്കിനെടോ തിന്തതെയ് തെയ്
തുടതട്ടിക്കളിക്കിനെടോ തിന്തതെയ് തെയ്
കണ്ണുരുട്ടിക്കളിക്കിനെടോ തിന്തതെയ് തെയ്
മൂക്ക്തൊട്ടുകളിക്കിനെടോ തിന്തതെയ് തെയ്
തോളുരുട്ടിക്കളിക്കിനെടോ തിന്തതെയ് തെയ്
ഇടത്തോട്ടുകളിക്കിനെടോ തിന്തതെയ് തെയ്
വലത്തോട്ടുകളിക്കിനെടോ തിന്തതെയ് തെയ്
വട്ടംവട്ടംനിക്കിനെടോ തിന്തതെയ് തെയ്
പുറകൊട്ടു മലരിനെടോ തിന്തതെയ് തെയ്
ഓടിമണ്ടിക്കളിനിക്കിനെടോ തിന്തതെയ് തെയ്
ഇവിടൊന്നിരിക്കിനെടോ തിന്തതെയ് തെയ്
അവിടുന്നെഴുന്നേറ്റേ തിന്തതെയ് തെയ്
പാർവള്ളിക്കുരുക്കുവീണേ തിന്തതെയ് തെയ്
പാർവള്ളിക്കുരുക്കഴിച്ചേ തിന്തതെയ് തെയ്





# ഓണപ്പാട്ടുകൾ